# ജിഹാദ്

## 13 തരം




ശൈഖ് അബ്ദുല്ലാഹ് അൽ ഗുനൈമൻ

സുപ്രസിദ്ധ ഹദീഥ് ഗ്രന്ഥമായ

സുനൻ അബൂദാവൂദിലെ

'കിതാബുൽ ജിഹാദ്'

എന്ന അദ്ധ്യായത്തിന്റെ വിശദീകരണം

അല്ലാഹു പറയുന്നു,

**وَجَاهِدُوا فِي اللَّهِ حَقَّ جِهَادِهِ**

**"അല്ലാഹുവിന്റെ മാർഗത്തിൽ ജിഹാദ് ചെയ്യേണ്ട വിധം ജിഹാദ് ചെയ്യുക"** (22:78)

ജിഹാദ് വിവിധ തരങ്ങളുണ്ട്. അല്ലാഹുവിന്റെ ഈ കൽപന ജിഹാദിന്റെ സമഗ്രതയോട് കൂടി തന്നെ നിർവഹിക്കുവാനാണ്. അവ ഏതെല്ലാമെന്ന് അറിഞ്ഞിരിക്കേണ്ടത് ഒരു മുസ്ലിമിന് ബാധ്യതയാണ്. എങ്കിൽ മാത്രമേ ഈ കല്പന അനുസരിച്ച് അവന് കർമം ചെയ്യാൻ സാധിക്കൂ.

## സ്വന്തം നഫ്സിനോടുള്ള ജിഹാദ്. ഇവ 4 തരമുണ്ട്

1. അല്ലാഹുവിന്റെ റസൂൽ നമുക്ക് എത്തിച്ച പോലെ ദീനിനെ യഥാവിധി പഠിക്കുകയും മനസ്സിലാക്കുകയും ചെയ്തു കൊണ്ട്.

2. ഒരുവൻ പഠിക്കുന്ന ഇസ്‌ലാമിക വിജ്ഞാനം പ്രാവർത്തികമാക്കിക്കൊണ്ട്.

3. ഈ ഇസ്‌ലാമിക വിജ്ഞാനത്തിലേക്കും പ്രവർത്തനങ്ങളിലേക്കും പ്രബോധനം ചെയ്തു കൊണ്ട്.

4. മേൽപ്പറഞ്ഞ മൂന്ന് കാര്യങ്ങൾ പ്രാവർത്തികമാക്കുമ്പോൾ ഉണ്ടാകുന്ന പ്രയാസങ്ങളിലും ബുദ്ധിമുട്ടുകളിലും ക്ഷമ പുലർത്തുകയും ദീനിൽ ഉറച്ചു നിൽക്കുകയും ചെയ്ത് കൊണ്ട്..

## പിശാചിനെതിരെയുള്ള ജിഹാദ്. ഇവ 2 തരമാണ്

1. അവൻ കൊണ്ട് വരുന്ന സംശയങ്ങൾക്ക് (ശുബുഹാത്തുകൾ) എതിരെയുള്ള ജിഹാദ്

2. പാപവും തിന്മയും ആഗ്രഹിച്ചു അവൻ കൊണ്ട് വരുന്ന മോഹങ്ങൾക്ക് / ദേഹേച്ഛ (desire, ഹവ) ക്കെതിരെയുള്ള ജിഹാദ്

**കുഫാറുകളോടുള്ള ജിഹാദ്. ഇവ 4 തരമുണ്ട്**

1. അവരെയും അവരുടെ കുഫ്റിനെയും വെറുത്തു കൊണ്ടുള്ള ഹൃദയത്തിന്റെ ജിഹാദ്.

2. അവർക്കെതിരെ ധനം (മാൽ, wealth) കൊണ്ടുള്ള ജിഹാദ്

3. അവർക്കെതിരെ നാവ് കൊണ്ടുള്ള ജിഹാദ്

4. അവർക്ക് എതിരെ കൈ കൊണ്ടുള്ള ജിഹാദ് (ഖിതാൽ, യുദ്ധം)

## മുനാഫിഖിനെതിരെയുള്ള ജിഹാദ്. ഇവ 3 തരമാണ്

1. അവർക്കെതിരെ ഹൃദയം കൊണ്ടുള്ള ജിഹാദ്

2. അവർക്കെതിരെ നാവ് കൊണ്ടുള്ള ജിഹാദ്

3. കഴിവുള്ളവൻ അവർക്കെതിരെ നടത്തുന്ന കൈ കൊണ്ടുള്ള ജിഹാദ്.